ഹിക്കുവാനും ഭാഗ്യം നൽകാൻ നിങ്ങൾ അവനോട് പ്രാർത്ഥിക്കുക.

തെറ്റുകളുമായി ബന്ധപ്പെടുന്നതിൽ നിന്നും അവയവങ്ങളെ തടയുവാനും, കുറ്റങ്ങളുമായി ചേരുന്നതിൽ നിന്നും നമ്മുടെ ഭാഗങ്ങളെ അകറ്റിനിർത്താനും രക്ഷാഭവനത്തിൽ –സ്വർഗ്ഗത്തിൽ– നമ്മേ പ്രവേശിപ്പിക്കുവാനും നിങ്ങൾ അല്ലാഹുവിനോട് ആവശ്യപ്പെടുക. ആക്ഷേപവും നാശവും നിറഞ്ഞ ഭവനത്തിൽ നരകത്തിൽ –നിന്നും നമ്മേ കാത്തു സൂക്ഷിക്കുവാൻ നിങ്ങൾ അല്ലാഹുവിനോട് തേടുക.

നമസ്ക്കരിക്കുന്നവരിലും നോമ്പനുഷ്ഠിക്കുന്നവരിലും അല്ലാഹു നമ്മേ ഉൾപ്പെടുത്തട്ടെ.

സർവജ്ഞനും രാജാവുമായ അല്ലാഹുവിന്റെ വചനം:

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَلْتَنظُرْ نَفْسٌ مَّا قَدَّمَتْ لِغَدٍ ۖ
وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ خَبِيرٌۢ بِمَا تَعْمَلُونَ ﴿١٨﴾

**(ഹേ, വിശ്വസിച്ചവരെ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക. ഓരോ ആത്മാവും നാളത്തേക്കു വേണ്ടി താൻ എന്താണ് മുൻകൂട്ടി ചെയ്തു വെച്ചത് എന്ന് നോക്കിക്കൊള്ളട്ടെ. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവീൻ. നിശ്ചയമായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെ പറ്റി സൂക്ഷ്മമായി അറിയുന്നവനാണ്.) (ഹശ്ർ 18)**





# റമദാനിലെ ഒന്നാമത്തെ വെള്ളിയാഴ്ച

നശിപ്പിക്കുകയും അനന്തരമെടുക്കുകയും പുനർജന്മം നൽകുകയും ചെയ്യുന്ന അല്ലാഹുവിന്നാണ് സർവ്വസ്തുതിയും.

മുഹമ്മദ് നബിയിലും നല്ലവരും പരിശുദ്ധരുമായ അവിടത്തെ കുടുംബത്തിലും അല്ലാഹു ഗുണം ചെയ്യട്ടെ.

ജനങ്ങളെ,

അല്ലാഹുവിനോട് ഭയഭക്തി പ്രകടിപ്പിച്ച് ജീവിക്കുവാൻ എന്നോടും നിങ്ങളോടും ഞാൻ ഉപദേശിക്കുന്നു.

വൻവിജയത്തിലേക്കുള്ള മൽസരത്തിന്റെ മൈതാനത്തിൽ നിങ്ങൾ തിരക്കിക്കയറുക. പ്രഭാപൂരിതമായ റമദാൻ മാസത്തിൽ സുഹൃത്തുക്കളോട് കൂടെയുള്ള സഹവാസത്തെ നിങ്ങൾ മുതലെടുക്കുക. ചുരുങ്ങിയ വയസ്സിൽ ഭക്ഷണം –സൽകർമ്മം– ശേഖരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ തേടുക. മഹ്ശറ ദിനത്തിലേക്ക് തിരിച്ചു പോവാൻ നിങ്ങൾ ഒരുങ്ങുക.

അല്ലാഹു നിങ്ങളെ അനുഗ്രഹിക്കട്ടെ, വിശുദ്ധ റമദാനിൽ വ്യാപകമായ അനുഗ്രഹം നിങ്ങളെ പൊതിഞ്ഞിരിക്കുന്നു. അതിലൂടെ അല്ലാഹുവിൽ നിന്നും ഉന്നതമായ ലക്ഷ്യം നിങ്ങൾക്ക് നിർബന്ധമായിരിക്കുന്നു. അറിയുക, അല്ലാഹു വർഷത്തിന്റെ വിളക്കാക്കിയതും മുത്തുമാലയുടെ ലോക്കറ്റാക്കിയതുമായ ഒരു മാസമാണ് റമദാൻ. നമസ്ക്കാരത്തിന്റെയും നോമ്പിന്റെയും പ്രകാശത്താൽ പ്രകാശിക്കുന്നതും പവിത്രമായതുമായ ഇസ്ലാമിന്റെ ഒരു അടിത്തറയുമാണത്.

അതിൽ –റമദാനിൽ– അല്ലാഹു അവന്റെ കിതാബ് –ഖുർആൻ–

ഇറക്കി. തൗബ ചെയ്യുന്നവർക്ക് അതിന്റെ വാതിലുകൾ തുറന്നു വെച്ചു. അതിൽ സൽകർമ്മങ്ങൾ പ്രവർത്തിക്കുന്നവർക്ക് അതിന്റെ കൂലി നിർബന്ധമാക്കി. അതിലെ പ്രാർത്ഥന ഉത്തരം നൽകപ്പെടുന്നതാണ്. അതിലെ സൽകർമ്മം ഉയർത്തപ്പെടുന്നതാണ്. അതിലെ നന്മ ഒരുമിച്ചു കൂട്ടപ്പെടുന്നതാണ്. അതിലെ അക്രമം തടയപ്പെടുന്നതാണ്. അതിനാൽ ഗുണം നൽകപ്പെട്ട വിജയി അതിന്റെ സമയങ്ങൾ മുതലെടുത്തവനാണ്. ചതിക്കപ്പെട്ട പരാജിതൻ അതിനെ –റമദാനിനെ– അവഗണിച്ചു നഷ്ടപ്പെടുത്തിയവനാണ്.

അതിനാൽ ഓ, പ്രവർത്തിക്കുന്നവനെ ഇത് നിനക്ക് ഭക്ഷണം –സൽക്കർമ്മങ്ങൾ–ശേഖരിക്കുവാനും സുഖം അനുഭവിക്കുവാനുമുള്ള സമയമാണ്. ഓ, അശ്രദ്ധ കാണിക്കുന്നവനെ ഇത് നിനക്ക് ഉണരാനും ദോഷത്തിൽ നിന്നും ഒഴിവാകാനുമുള്ള മാസമാണ്. ആയിരം മാസത്തേക്കാൾ ഉത്തമമായ ഒരു രാത്രിയുള്ള മാസം. ആ രാത്രിയിൽ അല്ലാഹുവിനോട് ചോദിക്കുന്നവന് ലഭിക്കാതിരിക്കില്ല. സംരക്ഷണം ആവശ്യപ്പെടുന്നവന് സംരക്ഷണം ലഭിക്കാതിരിക്കില്ല.

അവനിലേക്ക് ഖേദിച്ചു മടങ്ങുന്നവനേ അവൻ സ്വീകരിക്കുകയും തെരഞ്ഞെടുക്കുകയും ചെയ്യും. അവനോട് നന്മ തേടുന്നവന് അത് ഔദാര്യമായി നൽകുന്നതാണ്. പൊറുക്കലിനെ തേടുന്നവന്ന് അവൻ പൊറുത്ത് കൊടുക്കുന്നതാണ്. അവനിലേക്ക് അഭയം തേടുന്നവന്ന് അഭയം നൽകുകയും അവന്റെ അവസ്ഥ നന്നാക്കിക്കൊടുക്കുകയും ചെയ്യും.

ഉൽസാഹം കാണിക്കുന്നവരെ യുദ്ധമുതൽ –സൽക്കർമ്മങ്ങൾ– വാരിക്കൂട്ടുക, വീഴ്ച വരുത്തുന്നവരെ തെറ്റുകളിലേക്ക് മടങ്ങുകയില്ലെന്ന് ഉറപ്പിക്കുന്നതിലേക്ക് വേഗത കൂട്ടുക. രാത്രികൾ പകലുകളേക്കാൾ പ്രകാശമുള്ള ഒരു മാസത്തിൽ –ഇവയെല്ലാം ചെയ്യുക– അതിന്റെ പകലുകൾ കുറ്റങ്ങളാകുന്ന അഴുക്കുകളിൽ നിന്നും ശുദ്ധീകരിക്കപ്പെട്ടവയാണ്.

റമദാനിൽ ലഹള കൂട്ടുന്ന ജിന്നുകൾ കീഴടക്കപ്പെട്ടവരാണ്. അല്ലാഹുവിൽ നിന്നും അനുഗ്രഹം ചോദിക്കുന്നവന് അത് നൽകപ്പെടുന്നതാണ്. തൗബയുടെ കയറുകൾ സ്വീകരിക്കലിനോട് ബന്ധിക്ക



പ്പെട്ടവയാണ് –തൗബ സ്വീകരിക്കപ്പെടുന്നതാണ്. അതിലെ സമയങ്ങൾ പാപമോചനവുമായി ഇണക്കപ്പെട്ടവയാണ്.

നിങ്ങളുടെ മാസത്തിന്റെ സമയങ്ങൾ നിങ്ങൾ വേരോടെ പറിച്ചെടുക്കുകയും –അനാവശ്യപ്രവർത്തനങ്ങൾ– അതിനെ ചിലവഴിക്കുകയും –ശേഷം– നിങ്ങൾ അതിനെ തേടുകയും നിങ്ങളതിനോട് ചേരാതിരിക്കുകയും ചെയ്യുന്നതിന്റെ മുമ്പ് –ഈ മാസത്തെ നിങ്ങൾ മുതലെടുക്കുക.

നിങ്ങളുടെ അവധികളുടെ സഞ്ചാര വേഗത നിങ്ങൾ കണ്ടിരുന്നുവെങ്കിൽ നിങ്ങളുടെ ആഗ്രഹങ്ങളുടെ ചതിയെ നിങ്ങൾ വിട്ടു പിരിയും. നിങ്ങളുടെ മടക്കസ്ഥലത്തിന്റെ യാഥാർത്ഥ്യം നിങ്ങൾക്ക് വെളിവാക്കപ്പെട്ടിരുന്നുവെങ്കിൽ നിങ്ങളുടെ മുഴുവൻ പരിശ്രമങ്ങളും അതിനു വേണ്ടിയായിരിക്കും.

അല്ലാഹുവിന്റെ അടിമകളെ, നീട്ടിവെച്ചു കൊണ്ട് നിങ്ങളുടെ ഈ മാസത്തിന്റെ സമയങ്ങളെ നഷ്ടപ്പെടുത്തുന്നതിലും, നിങ്ങളുടെ –സൽ– പ്രവർത്തനങ്ങളിൽ കുറവ് വരുത്തുന്നതിലും, തൂക്കം കുറക്കുന്നതിലും നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക.

നന്മ കുറഞ്ഞ് പോയാൽ പരലോകത്ത് ഭക്ഷണം –സൽകർമ്മങ്ങൾ– ഇല്ലാത്തവരായി നിങ്ങൾ എത്തിച്ചേരും. വിളവെടുപ്പ് കാണുമ്പോൾ –വരുമാനം കുറഞ്ഞതിനാൽ– കൃഷി കുറഞ്ഞതിൽ നിങ്ങൾ ഖേദിക്കും. അക്രമികൾക്ക് ഒഴിവുകഴിവു പറയൽ ഉപകരിക്കാത്ത ദിവസം ഒഴിവ് കഴിവുകൾ പറയുന്നതിലേക്ക് നിങ്ങൾ മടങ്ങിച്ചെല്ലും. അക്രമികൾക്കാണ് അന്ന് ശാപം ഏറ്റവും മോശമായ ഭവനം –നരകം.

ഫർസുകളും സുന്നത്തുകളും നിർവഹിക്കാൻ നമുക്കല്ലാഹു ഭാഗ്യം നൽകട്ടെ.

ദിവസങ്ങൾക്കും, സമയങ്ങൾക്കും –സത്തയിൽ– മാറ്റം വരുത്താൻ കഴിയാത്തവന്റെ വചനം.

شَهْرُ رَمَضَانَ الَّذِي أُنزِلَ فِيهِ الْقُرْآنُ هُدًى لِّلنَّاسِ
وَبَيِّنَاتٍ مِّنَ الْهُدَىٰ وَالْفُرْقَانِ ۚ فَمَن شَهِدَ مِنكُمُ الشَّهْرَ
فَلْيَصُمْهُ ۖ وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ
يُرِيدُ اللَّهُ بِكُمُ الْيُسْرَ وَلَا يُرِيدُ بِكُمُ الْعُسْرَ وَلِتُكْمِلُوا
الْعِدَّةَ وَلِتُكَبِّرُوا اللَّهَ عَلَىٰ مَا هَدَاكُمْ وَلَعَلَّكُمْ تَشْكُرُونَ ﴿١٨٥﴾

(റമദാൻ മാസം ഖുർആൻ അവതരിപ്പിക്കപ്പെട്ടിട്ടുള്ളതാകുന്നു. മനുഷ്യർക്ക് സന്മാർഗ്ഗദർശകമായും മാർഗ്ഗദർശനവും -സത്യാസത്യ- വിവേചനവുമാകുന്ന വ്യക്തമായ തെളിവുകളായും കൊണ്ട്. ആകയാൽ നിങ്ങളിൽ ആരെങ്കിലും ആ മാസത്തിൽ ഹാജറുണ്ടെങ്കിൽ അതിൽ നോമ്പു നോറ്റുകൊള്ളട്ടെ. ആരെങ്കിലും രോഗിയോ, യാത്രയിലോ ആയിരുന്നാൽ മറ്റു ദിവസങ്ങളിൽ നിന്ന് എണ്ണം പൂർത്തിയാക്കട്ടെ. അല്ലാഹു നിങ്ങളിൽ എളുപ്പത്തെ ഉദ്ദേശിക്കുന്നു. നിങ്ങളിൽ അവൻ ഞെരുക്കത്തെ ഉദ്ദേശിക്കുന്നുമില്ല. നിങ്ങൾ എണ്ണം പൂർത്തിയാക്കുവാൻ വേണ്ടിയും, നിങ്ങൾക്ക് അല്ലാഹു സന്മാർഗ്ഗം കാണിച്ചു തന്നതിന്റെ പേരിൽ നിങ്ങൾ അവന്ന് മഹത്വകീർത്തനം നടത്തുവാൻ വേണ്ടിയും, നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടിയുമാകുന്നു ഇവയൊക്കെ നിശ്ചയിച്ചത്.) (അൽബഖറ 185)





# റമദാനിലെ രണ്ടാമത്തെ വെള്ളിയാഴ്ച

തന്റെ അടിമകളിൽ നിന്നും -ഇഷ്ടമുള്ളവരെ- തിരഞ്ഞെടുക്കുന്ന, തിരഞ്ഞെടുത്തവർക്ക് അവരുടെ ഉദ്ദേശ്യപൂർത്തീകരണത്തിന് ഭാഗ്യം നൽകുന്ന അല്ലാഹുവിനാണ് സർവ്വസ്തുതിയും.

മുഹമ്മദ് നബിയിലും, അവിടത്തെ കുടുംബത്തിലും ധാരാളം പ്രതിഫലം ലഭിക്കത്തക്ക ഗുണം അല്ലാഹു ചെയ്യട്ടെ.

ജനങ്ങളെ,

അല്ലാഹുവിനെ സൂക്ഷിച്ചു ഭയപ്പെട്ടു ജീവിക്കുവാൻ എന്നോടും നിങ്ങളോടും ഞാൻ ഉപദേശിക്കുന്നു.

നിങ്ങൾ നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിനെ സൂക്ഷിക്കുക. കാരണം അവനോട് ഭയഭക്തി പ്രകടിപ്പിക്കൽ അവന്റെ തൃപ്തിയുമായി ചേർക്കപ്പെട്ട ഒരു കയറാണ്. അവന്റെ തൃപ്തി സൽകർമ്മം ശേഖരിച്ചു തരുന്ന ലക്ഷ്യമാണ്. സൽക്കർമ്മം -ചെയ്യൽ- സാദ്ധ്യമായതാണ് -പക്ഷേ- അതിനെ പിന്തിച്ചു വെക്കുന്നത് -ദുനിയാവിനോടുള്ള- ആഗ്രഹമാണ്. ആഗ്രഹം ഒരു വാഹനമാണ്. അതിന്റെ മൈതാനം സാവധാനതയാണ്. സാവധാനത ഒരു രുചിയാണ്. അവധി അതിനെ പൊളിച്ചു കളയും. അത് പെട്ടെന്ന് സംഭവിക്കുന്നതാണ്. അതിനെ പ്രതിരോധിക്കാൻ തന്ത്രങ്ങൾക്ക് സാദ്ധ്യമല്ല.

അല്ലാഹു നിങ്ങളെ അനുഗ്രഹിക്കട്ടെ, റമദാൻ മാസത്തിൽ പ്രവർത്തനങ്ങളുടെ കടിഞ്ഞാണുകളെ നിങ്ങൾ അഴിച്ചിടുക. -ധാരാളം സൽക്കർമ്മങ്ങൾ ചെയ്യുക- സാവധാനതയുടെ മൈതാനങ്ങളിൽ അവധികളുടെ ശേഷിപ്പിനെ നിങ്ങൾ ചിലവഴിക്കുക. പരലോക

ത്തിന്റെ വഴികളിൽ ഭാരം കൂടിയ ചുമടുകൾ വഹിക്കുന്നവന്റെ നിരീക്ഷണം നിങ്ങളുടെ ആത്മാക്കൾക്ക് വേണ്ടി നിങ്ങൾ നിരീക്ഷിക്കുക. മാന്യന്മാരുടെ സൂക്ഷിപ്പ് സ്വത്തുക്കൾ പോലെ നിങ്ങളുടെ സൂക്ഷിപ്പ് സ്വത്തുകൾ –സൽകർമ്മങ്ങൾ– നിങ്ങൾ സൂക്ഷിച്ചു വെക്കുക.

ഭയത്തിന്റെ ചാട്ടവാറുകൾ കൊണ്ട് അവരുടെ ആത്മാക്കളെ അവർ അടിച്ചു. പട്ടിണിയുടെ വാളുകൾ കൊണ്ട് കൊതികളെ അവർ മുറിച്ചു കളഞ്ഞു. അന്ത്യദിനത്തെ ഓർത്ത് ദേഹേച്ഛകളെ അവർ ഒതുക്കിക്കളഞ്ഞു. തെളിഞ്ഞ ജലത്തിൽ നിന്നും മധുരമുള്ള ധാരാളം കോപകൾ അവർ കുടിച്ചു. ഉന്നതമായ മനക്കരുത്തുകൾ ചീത്ത സ്വഭാവങ്ങളിൽ നിന്നും അവരെ പരിശുദ്ധരാക്കി. ഉടമ്പടി പൂർത്തീകരിക്കാൻ ഖുർആൻ അവരെ ഉണർത്തി മനക്കരുത്തുകളാകുന്ന വാഹനങ്ങളിൽ ഇരുളടഞ്ഞ മറകളിലൂടെ വേഗത്തിൽ യാത്രയാക്കപ്പെട്ടവരാണ് അവർ.

അങ്ങിനെ അറിവുകളുടെ തോട്ടങ്ങളിൽ അവരേയും കൊണ്ട് ആ വാഹനങ്ങൾ മുട്ടു കുത്തി. അവർ ആ തോട്ടങ്ങളിലെ മരങ്ങളുടെ തണലുകൾ കൊണ്ട് തണൽ കൊള്ളുന്നവരാണ്. അവയിലെ പൂവുകളെ തഴുകിയെത്തുന്ന മന്ദമാരുതനെ കൊണ്ട് ജോലിയായവരാണ്.

അവരുടെ രക്ഷിതാവിനോടുള്ള ഭയത്താൽ അവരുടെ ഹൃദയങ്ങളിൽ നിന്നും ഒരു ശബ്ദം നീ കേൾക്കുന്നു. അവനിലേക്കുള്ള അമിതമായ ആശ അവരിൽ നെടുവീർപ്പിനേയും തേങ്ങിക്കരച്ചിലിനേയും അവരിൽ വെളിവാക്കുന്നു. അല്ലാഹുവിനെക്കുറിച്ചുള്ള ഓർമ്മയെ ദുനിയാവിൽ നിന്നും –പരലോകത്തേക്ക്– ഉള്ള ഒരു വിഹിതമായി അവർ സ്വീകരിച്ചിരിക്കുന്നു. അവരുടെ രോഗത്തിന് അല്ലാഹുവിനെയല്ലാതെ ഒരു ഡോക്ടറെ അവർ കണ്ടെത്തിയില്ല. ഉൾകാഴ്ചകളാൽ അനന്തരഫലങ്ങളെ അവർ നോക്കിക്കണ്ടു. പ്രകാശിക്കുന്ന ചിന്തകളെ കൊണ്ട് ഇരുളുകളെ അവർ കീറിക്കളഞ്ഞു. മാർദ്ദവമുള്ള വിരിപ്പുകളെ തൊട്ട് അവരുടെ ഭാഗങ്ങളെ അവർ അകറ്റി. കണ്ണുനീർ ധാരാളമായി ഒഴുക്കി അവരുടെ ദോഷങ്ങളെ അവർ കഴുകിക്കളഞ്ഞു. ശക്തമായ ക്ഷമയുടെ കയറുകൾ കൊണ്ട് ഹൃദയങ്ങളെ അവർ ബന്ധിച്ചു. മഹത്തായ വിലപിടിച്ച ശരീരങ്ങൾക്ക് പകരം അല്ലാഹു



വിനെ അവർ തെരഞ്ഞെടുത്തു. രഹസ്യ പരസ്യങ്ങൾ അറിയുന്നവനോടുള്ള പെരുമാറ്റത്തെ അവർ നന്നാക്കി. കൺകുളിർമകളെ അല്ലാഹു അവർക്ക് പകരം നൽകി. മഹത്തായ അനുഗ്രഹങ്ങളെ കുറിച്ചുള്ള ആഗ്രഹങ്ങളെ അവർക്ക് നൽകി. ആദരവിന്റെ കിരീടങ്ങൾ കൊണ്ട് അവരെ അല്ലാഹു കിരീടമണിയിച്ചു. ശാശ്വതഭവനത്തിൽ സ്വർഗ്ഗീയ സ്ത്രീകളെ അവർക്ക് ഇണയാക്കിക്കൊടുത്തു. അല്ലാഹുവിന്റെ സാമീപ്യത്താൽ അവർ അതിൽ ഉല്ലസിക്കുന്നു. പരീക്ഷണത്തിന്റെ രഹസ്യങ്ങളുടെ യാഥാർത്ഥ്യങ്ങൾ അവർക്ക് വെളിവാക്കപ്പെട്ടിരിക്കുന്നു.

ഗുണവാൻമാരുടെയും രക്തസാക്ഷികളുടെയും വീടുകളിൽ അവർ പ്രവേശിച്ചു. സ്വർഗ്ഗം അവരെ വിളിക്കുന്നു. നല്ലവരായ വിശ്വാസികൾ വിജയിച്ചിരിക്കുന്നു. എല്ലാ കവാടങ്ങളിലൂടെയും മലക്കുകൾ അവരിലേക്ക് പ്രവേശിച്ചു കൊണ്ടിരിക്കുന്നു –അവർ പറയുന്നു– നിങ്ങൾ –ദുനിയാവിൽ നിന്നും തെറ്റു ചെയ്യാതെ– ക്ഷമിച്ചതിനാൽ അല്ലാഹുവിന്റെ രക്ഷ നിങ്ങളിൽ ഉണ്ടാവട്ടെ. –ഈവിധമുള്ള– ഒരു വീടിന്റെ അനന്തരഫലം എത്ര നല്ലത്!

അല്ലാഹു അനുഗ്രഹിക്കട്ടെ, ഭവനം പൊളിക്കപ്പെടുന്നതിന്നു മുമ്പ്, തെളിവിൽ കലർപ്പ് വരികയും ജീവിതത്തിൽ പ്രതീക്ഷ അറ്റു പോവുകയും വീടുകൾ മൺതട്ടുകൾക്ക് അടിയിലാവുകയും ചെയ്യുന്നതിന്നു മുമ്പ്. കഷ്ടം, ആപത്ത് ആകുന്നതിന്റെയും മഴ ഒഴുക്ക് –ഖബറിലേക്കുള്ള-ആകുന്നതിന്റേയും പ്രഭാതം –ഖബറിലായതിനാൽ– രാത്രിയാവുന്നതിന്റെയും മുമ്പ്, ഭൂമിയിലും ആകാശത്തിലും ഉള്ളവരിലൂടെ മരണം അതിന്റെ വാൽ വലിച്ചിഴക്കുകയും വയസ്സൻ നഷ്ടപ്പെട്ട യുവത്വമേ! മദ്ധ്യവയസ്ക്കൻ നാണക്കേടേ! ചെറുപ്പക്കാരൻ ഖേദമേ! ചെറിയ കുട്ടി ഉമ്മാ! ദോഷി തന്ത്രത്തിനേറ്റ വൈകല്യമേ എന്നിപ്രകാരം ആത്മഗതം ചെയ്യുന്നതിന്നു മുമ്പ് ഈ മാസത്തിൽ പവിത്രമായ വഴിയിൽ നിങ്ങൾ പ്രവേശിക്കുക.

അതെ, അല്ലാഹുവാണ് സത്യം, മേൽപറയപ്പെട്ട എല്ലാവരേയും, അന്ത്യദിനത്തിൽ നിന്നും അവരെ ഭയപ്പെടുത്തുന്നതും വെപ്രാളപ്പെടുത്തുന്നതുമായ കാര്യം ജോലിയാക്കിയിരിക്കുന്നു. അവ

രുടെ വായകൾ സീലടിക്കപ്പെട്ടതിനാൽ അവർ സംസാരിക്കുന്നില്ല. സൽകർമ്മങ്ങളിൽ വന്ന കുറവ് കാരണം അവർ തലതാഴ്ത്തി നിൽക്കുകയാണ്. ഭീകരതകളിൽ നിന്നും അവർ കണ്ടു. അതിനാൽ സൃഷ്ടിക്കപ്പെട്ടില്ലായിരുന്നുവെങ്കിൽ എന്നവർ ആഗ്രഹിച്ചിരിക്കുന്നു.

അല്ലാഹു അവന്ന് ആരാധന നിർവഹിക്കുവാൻ വേണ്ടി തിരഞ്ഞെടുത്തവരിൽ നമ്മേ ഉൾപ്പെടുത്തട്ടെ.

മെച്ചപ്പെട്ട നിലയിൽ വസ്തുക്കളെ സൃഷ്ടിച്ച അല്ലാഹുവിന്റെ വചനം:

وَسِيقَ الَّذِينَ اتَّقَوْا رَبَّهُمْ إِلَى الْجَنَّةِ زُمَرًا حَتَّىٰ إِذَا جَاءُوهَا وَفُتِحَتْ أَبْوَابُهَا وَقَالَ لَهُمْ خَزَنَتُهَا سَلَامٌ عَلَيْكُمْ طِبْتُمْ فَادْخُلُوهَا خَالِدِينَ ﴿٧٣﴾

**(തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചു വന്നിട്ടുള്ളവർ സ്വർഗ്ഗത്തിലേക്ക് കൂട്ടം കൂട്ടമായി നയിക്കപ്പെടും. അങ്ങനെ അവർ അതിന്നടുത്ത് വരികയും അതിന്റെ വാതിലുകൾ തുറക്കപ്പെട്ടിരിക്കുകയും ചെയ്താൽ, അതിന്റെ കാവൽക്കാർ അവരോട് പറയുകയും ചെയ്യും. നിങ്ങൾക്കു സമാധാനം നിങ്ങൾ പരിശുദ്ധരായി. ആകയാൽ നിത്യവാസികളായ നിലയിൽ നിങ്ങളതിൽ പ്രവേശിച്ചു കൊള്ളുവീൻ.) (അ: സുമർ 73)**





# റമദാനിലെ മൂന്നാമത്തെ വെള്ളിയാഴ്ച

ഹൃദയങ്ങളിൽ തന്റെ അറിവ് സ്ഥിരപ്പെടുത്തിയ, സൃഷ്ടികളിൽ മുഴുവൻ തന്റെ അനുഗ്രഹം പൂർത്തിയാക്കി നൽകിയ അല്ലാഹുവിനാണ് സർവ്വസ്തുതിയും.

രാവും പകലും നിലനിൽക്കുന്ന കാലത്തോളം മുഹമ്മദ് നബിയിലും അവിടത്തെ കുടുംബത്തിലും അല്ലാഹു ഗുണം ചെയ്യട്ടെ.

ജനങ്ങളെ,

അല്ലാഹുവിനെ ഭയപ്പെട്ടും സൂക്ഷിച്ചും ജീവിക്കുവാൻ എന്നോടും നിങ്ങളോടും ഞാൻ ഉപദേശിക്കുന്നു.

മരണശേഷമുള്ള യാത്രക്ക് നിങ്ങൾ തയ്യാറാവുക. അസ്വസ്ഥമാക്കൽ നിങ്ങളിൽ സംഭവിച്ചിട്ടുണ്ട്. ചികിത്സ സാദ്ധ്യമാകുന്ന സന്ദർഭമാണ് നിങ്ങളുടെ രോഗങ്ങളെ –ആത്മാവിനെ ദുഷിപ്പിക്കുന്ന ദോഷങ്ങളെ– നിങ്ങൾ ചികിത്സിക്കുക. നിങ്ങളുടെ കർമ്മങ്ങളോടൊപ്പം നിങ്ങൾ രാത്രിയിൽ സഞ്ചരിക്കുക. രാത്രിയിൽ സഞ്ചാരികൾ –രാത്രിയിൽ നന്മകൾ അധികരിപ്പിക്കുന്നവർ– നിങ്ങളേക്കാൾ മുൻകടന്നിട്ടുണ്ട്.

അല്ലാഹുവിന്റെ അടിമകളെ ഇത് മാസങ്ങളുടെ നേതാവായ നിങ്ങളുടെ മാസമാണ്. ഹൃദയങ്ങളുടെ പൂട്ടുകൾ തുറക്കുന്നതാണ്. നാശങ്ങളിൽ നിന്നും രക്ഷപ്പെടുത്തുന്നതാണ്. എല്ലാ കാര്യങ്ങളും നിർണ്ണയിക്കപ്പെടുന്ന ഒരു രാത്രികൊണ്ട് പ്രത്യേകമാക്കപ്പെട്ടതാണ്. ആയിരം മാസങ്ങളെക്കാൾ അതിനെ അല്ലാഹു ശ്രേഷ്ടമാക്കിയിരി

ക്കുന്നു. പ്രഭാതത്തിന്റെ പ്രകാശം പ്രത്യക്ഷപ്പെടുന്നത് വരെ അതിനെ സമാധാനമാക്കിയിരിക്കുന്നു. ഖേദം പ്രകടിപ്പിച്ച് ആ രാത്രിയിൽ പ്രാർത്ഥിക്കുന്നവന് വളരേ വേഗത്തിൽ ഉത്തരം ലഭിക്കുന്നതാണ്.

പരിഗണനാർഹമായ വിധമുള്ള വീക്ഷണമെവിടെ? വ്യക്തമായ യാഥാർത്ഥ്യങ്ങളെ കുറിച്ചുള്ള ചിന്ത എവിടെ? രാപകലുകളുടെ മാറ്റത്തിലുള്ള ആലോചന എവിടെ? രഹസ്യങ്ങൾ അറിയുന്നവന്റെ വാക്ക് നിങ്ങൾ മറന്നുവോ? നിശ്ചയം ഈ ഭൗതിക ജീവിതം ഒരു -നശിക്കുന്ന- വിഭവമാണ്. നിശ്ചയം പരലോകം സ്ഥിര -താമസം ലഭിക്കുന്ന- ഭവനവുമാണ്.

നീളമേറിയ ആഗ്രഹത്താൽ വഞ്ചിക്കപ്പെട്ടവനെ മരണം വരുന്നതിനെക്കുറിച്ച് അശ്രദ്ധനായവനെ, സൽകർമ്മത്തിൽ വീഴ്ച വരുത്തിയവനെ, നഷ്ടപ്പെടുത്തിക്കളയുന്നതിലും പാപങ്ങളിലും നിലനിൽക്കുന്നവനെ, ഇത് നിന്റെ പരിശ്രമത്തിന്റെയും സാഹസത്തിന്റെയും സമയമാണ്. നിന്റെ പരലോകത്തിന്നു വേണ്ടി ഭക്ഷണം -സൽക്കർമ്മം- ശേഖരിക്കാനുള്ള അവസരമാണ്.

നീ -റമദാനിന്റെ- ചില ദിവസങ്ങളിലാണ്, മരണം നിന്നിലേക്ക് വേഗത്തിൽ വരുന്നതിന്നു മുമ്പ് അത് പോലുള്ളവ ഒരു പക്ഷേ തിരിച്ചു വന്നില്ലെന്ന് വരാം. നീ ഒരു മാസത്തിലാണ് അതു പോലുള്ളത് നീ ദ്രവിച്ച ശേഷമല്ലാതെ നിന്നിലേക്ക് തിരിച്ചെത്തിയില്ലെന്നും വരാം.

ഇച്ഛയുടെ മയക്കത്തിൽ നിന്നും ഹൃദയത്തെ ഉണർത്തുകയും മറ്റുള്ളവർ പുകഴ്ത്തുന്നതിനെ -സൽപ്രവർത്തനത്തെ- സ്വന്തം ശരീരത്തിന്ന് വേണ്ടി അവൻ തിരഞ്ഞെടുക്കുകയും ചെയ്ത ഒരു മനുഷ്യന്ന് അല്ലാഹു അനുഗ്രഹം ചെയ്യട്ടെ.

മരണം അവനിൽ ഇറങ്ങുന്നതിന്നും വിധികൾ അവനെ -ഭൂമിയിൽ നിന്നും- പുറന്തള്ളുന്നതിന്നും, വീടുകൾ അവനിൽ നിന്ന് ഒഴിവാക്കപ്പെടുന്നതിനും, ഒഴിവ് കഴിവ് അവനിൽ നിന്നും കേൾക്കപ്പെടാതാവുന്നതിന്നും, അവന്റെ ഭാവി പ്രവർത്ത നങ്ങൾ കഴിഞ്ഞവയാകുന്നതിനും, അവന്റെ അവധിയാകുന്ന ഉയർന്ന കെട്ടിടം ബലഹീന



മാകുന്നതിനും പുതിയതായ അവന്റെ ശരീരം ദ്രവിക്കുന്നതിന്നും, അവന്റെ പ്രശസ്തി മറക്കപ്പെടുന്നതിന്നും, മുമ്പാണ് -അവൻ ഈ നല്ല നിലപാട് സ്വീകരിച്ചിരിക്കുന്നത്- എല്ലാം കഴിഞ്ഞു പോയവരിൽ നിന്നും അവൻ കണ്ട ചര്യയാണ്. പുതിയതായി ജനിച്ച ശേഷം മരിച്ചു പോയവന്റെ വഴിയാണ്.

അല്ലാഹുവാണ് സത്യം, ഓ വഞ്ചിതരെ ഈ -നാശത്തിന്റെ- വഴി തന്നെയാണ് നിങ്ങളുടെയും വഴി. അൽപം കഴിഞ്ഞാൽ നിങ്ങളും ഖബറുകൾക്കുള്ളിൽ പ്രവേശിപ്പിക്കപ്പെടുന്നവരാണ്. ഖബറുകളിൽ നിന്നും -പിന്നീട്- പുനർജന്മം നൽകപ്പെടുന്നവരാണ്. നിങ്ങളുടെ രക്ഷിതാവിന്റെ മുമ്പിൽ നിർത്തപ്പെടുന്നവരാണ്. നിങ്ങൾ ചെയ്തതിനെ കുറിച്ച് ചോദിക്കപ്പെടുന്നവരാണ്.

ഇതൊരു കൺകെട്ടാണോ? അതോ നിങ്ങൾ കാണാത്തവരാണോ? ആകാശഭൂമിയുടെ രക്ഷിതാവ് തന്നെയാണ് സത്യം, നിശ്ചയം -മേൽപറയപ്പെട്ടവ- നിങ്ങൾ സംസാരിക്കുന്നവർ എന്ന പോലെ യാഥാർത്ഥ്യമാകുന്നു.

ഉൽഭവസ്ഥാനം ബോദ്ധ്യപ്പെടാത്ത ഒരു വഴിയിലേക്ക് തിരക്കിക്കയറാത്തവരിൽ അല്ലാഹു നമ്മേ ഉൾപ്പെടുത്തട്ടെ.

മയം ചെയ്യുന്നവനും, ഗുണവാനുമായി നിലകൊള്ളുന്നവന്റെ വചനം:

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ
إِنَّا أَنزَلْنَاهُ فِي لَيْلَةِ الْقَدْرِ ﴿١﴾ وَمَا أَدْرَاكَ مَا لَيْلَةُ الْقَدْرِ ﴿٢﴾ لَيْلَةُ
الْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ﴿٣﴾ تَنَزَّلُ الْمَلَائِكَةُ وَالرُّوحُ فِيهَا
بِإِذْنِ رَبِّهِم مِّن كُلِّ أَمْرٍ ﴿٤﴾ سَلَامٌ هِيَ حَتَّىٰ مَطْلَعِ الْفَجْرِ ﴿٥﴾

(പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ. നിശ്ചയമായും നാം അതിനെ -ഖുർആനിനെ- നിർണ്ണയത്തിന്റെ രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. ലൈല ത്തുൽ ഖദ്ർ എന്നാൽ എന്താണെന്ന് നിനക്ക് എന്തറിയാം? ലൈലത്തുൽ ഖദ്ർ ആയിരം മാസത്തെക്കാൾ ഉത്തമമാകു ന്നു. മലക്കുകളും റൂഹും -ജിബ്‌രീൽ(അ)- അവരുടെ റബ്ബിന്റെ ഉത്തരവു പ്രകാരം അതിൽ ഇറങ്ങി വരുന്നു. എല്ലാ കാര്യത്തെ സംബന്ധിച്ചും സമാധാന ശാന്തിയത്രെ അത് പ്രഭാ തോദയംവരേക്കുമുണ്ടായിരിക്കും!) (അൽ-ഖദ്ർ)





# റമദാനിലെ നാലാമത്തെ വെള്ളിയാഴ്ച

ഭയപ്പെടേണ്ട വിധമുള്ള ശിക്ഷയുടെ ഉടമസ്ഥനും, പതിവായി സ്മരിക്കപ്പെടുന്നവനുമായ അല്ലാഹുവിന്നാണ് സർവ്വസ്തുതിയും.

മുഹമ്മദ് നബിയിലും അവിടത്തെ കുടുംബത്തിലും സഹായിക ളിലും അല്ലാഹു ഗുണം ചെയ്യട്ടെ.

ജനങ്ങളെ,

അല്ലാഹുവിനെ ഭയപ്പെട്ട് ജീവിക്കുവാൻ എന്നോടും നിങ്ങളോടും ഞാൻ ഉപദേശിക്കുന്നു.

യാത്രയടുത്തിട്ടും ഭക്ഷണം ഒരുക്കുന്നതിൽ നിന്നും ഒരുത്തൻ വിട്ടുനിൽക്കുന്നു! -അവന്ന് എന്ത് പറ്റി? വഴി വ്യക്തമായിട്ടും ശരിയായ വഴിയിൽ നിന്നും ഒരുത്തൻ വ്യതിചലിക്കുന്നു! അവന്ന് എന്ത് സംഭ വിച്ചു? ഉൾക്കാഴ്ചകളിൽ ബലഹീനതയുണ്ടോ? ഹൃദയങ്ങളിൽ മങ്ങൽ ബാധിച്ചുവോ? അതല്ല, മനസ്സുകൾ ചീത്തയായോ? അതല്ല, വിപത്തുകൾ നിർഭയമാക്കപ്പെട്ടുവോ? വൻകുറ്റങ്ങൾ മറപ്പിക്കപ്പെ ട്ടുവോ? അതല്ല, കണ്ണുകൾ സാക്ഷ്യം വഹിച്ചതിൽ സംശയിക്കു ന്നുവോ? അതല്ല, ഖുർആൻ വ്യക്തമാക്കിയതിനെ ഉപേക്ഷിക്കു ന്നുവോ? അതല്ല, ഹൃദയങ്ങളിൽ ശൈത്വാന്റെ ദുർബോധനങ്ങൾ ആധിപത്യം സ്ഥാപിച്ചുവോ?

സ്വന്തം ആത്മാവിന്ന് നന്മ തേടുന്നതിനെ ഉപേക്ഷിക്കുന്നവൻ ധരിക്കുന്നുവോ അവന്റെ ഇന്നലയെ തിരിച്ചെടുക്കാൻ അവന്ന് കഴി യുമെന്ന്? വേണ്ട, വിഫലമാക്കുന്നവർ അവരുടെ പ്രവർത്തനഫല ങ്ങൾ എത്തിക്കുക തന്നെ ചെയ്യും. പൊറുക്കലിനെ തേടലിന്ന്

ഉത്തരം നൽകപ്പെടാത്ത ഒരു സ്ഥലത്ത് അവർ വരിക തന്നെ ചെയ്യും. അവധി എത്തുക തന്നെ ചെയ്യും. നിങ്ങളിലെ ഓരോ പ്രവർത്തകനും അവന്റെ പ്രവർത്തനത്തെ കണ്ട് മുട്ടുക തന്നെ ചെയ്യും.

അല്ലാഹുവിന്റെ അടിമകളെ ഇത് റമദാൻ മാസമാകുന്നു. അത് യാത്ര പറയാറായിട്ടുണ്ട്. ബുദ്ധികളും സാമർത്ഥ്യങ്ങളും ഉള്ളവരെ ഇരുളുകളുടെ മറകളിൽ പ്രകാശിക്കുന്നവയായ ചിന്തകളാലും മികച്ചു നിൽക്കുന്ന നെടുവീർപ്പുകളാലും ചൊരിക്കപ്പെടുന്ന കണ്ണു നീരുകളാലുമുള്ള സ്വീകാര്യതയുടെ അടയാളങ്ങൾ എവിടെ?

മാത്രമല്ല, വിശുദ്ധ റമദാനിൽ പരിശ്രമിച്ചതിനാലുണ്ടായ നിറപ്പ കർച്ചകളിലും, ശരീരങ്ങളുടെ മെലിച്ചിലുകളിലും, ഉള്ള പരീക്ഷണ ത്തിന്റെ സാക്ഷികൾ എവിടെ?

അറിയുക, നിശ്ചയം റമദാൻ യാത്ര പോകുന്നതാണ് അതിനെ നിങ്ങൾ യാത്രയാക്കുക. അവശേഷിക്കുന്ന ദിവസങ്ങളിൽ നിങ്ങൾ ആസ്വദിക്കുകയും അതിനെ യാത്രയാക്കുകയും ചെയ്യുക.

റമദാൻ മാസത്തിന്ന് മറ്റു മാസങ്ങളിൽ പകരമില്ല. അതിലെ നിർബന്ധ കർമ്മങ്ങൾ മറ്റുള്ളവയിലെ നിർബന്ധകർമ്മങ്ങൾ പോ ലെയല്ല. ഹൃദയങ്ങൾ -നന്മകളിൽ- പുനർനിർമാണങ്ങൾക്ക് വിധേയ മാവേണ്ട മാസമാണത്. ദോഷങ്ങൾക്ക് പ്രായശ്ചിത്തങ്ങൾ ഉള്ള മാസമാണത്. ഭയപ്പെടുന്നവന്ന് നിർഭയത്വവും, പള്ളികളിൽ ജനത്തി രക്ക് അനുഭവപ്പെടലും -നരകമോചനത്തിന്റെ പ്രമാണങ്ങളോട് കൂടെ- മലക്കുകൾ ഇറങ്ങലും അതിലുണ്ട്. ഒരു പക്ഷേ നിങ്ങളിൽ അധികപേരും അടുത്ത റമദാനിനെ എത്തിച്ചില്ലെന്ന് വരാം -മാത്രമ ല്ല- ഇനി ബാക്കിയുള്ള ദിവസങ്ങൾ പൂർത്തീകരിക്കുന്നത് വരെ പോലും മരണങ്ങൾ പിന്തിച്ചിട്ടില്ലെന്നും വരാം.

റമദാൻ മാസത്തിന്റെ ദിനങ്ങളെ പാഴാക്കിക്കളഞ്ഞവന്റെയും, പ്രസ്തുത മാസത്തിൽ -നന്മയിൽ- മുൻകടന്നവരെ തൊട്ട് പിന്തിനി ന്നവന്റെയും ഖേദമേ! പ്രവർത്തിക്കുന്നവർക്ക് ലാഭങ്ങൾ ലഭിക്കു മ്പോൾ നാളെ -അന്ത്യദിനത്തിൽ- അവന്റെ പരാജയം വളരെ വ്യക്ത മായിരിക്കും. അവന്റെ നാമം അശ്രദ്ധരുടെ പട്ടികയിൽ എഴുതപ്പെട്ടി രിക്കുന്നു. ഇതുപോലുള്ള ഒരു മാസം അവന്ന് എവിടെ നിന്നു ലഭിക്കും? അത് -ലഭിക്കൽ- അങ്ങേയറ്റം ദൂരെയായിരിക്കുന്നു. അതി



ലുള്ള ഒരു രാത്രി ആയിരം വർഷങ്ങളെക്കാൾ നന്മയുള്ളതാണ്.

ആരാധകരായ അടിമകളുടെ സമൂഹമേ, ഉറങ്ങുന്നവരുടെ മയക്ക ത്തിൽ നിന്നും നിങ്ങൾ ഉണരുക. പരലോകത്തേക്ക് ഭക്ഷണം ശേഖ രിക്കുക, കൊയ്തെടുക്കുന്ന ദിവസത്തിലേക്ക് കൃഷിയെ അധികരി പ്പിക്കുക, അല്ലാഹുവിന്റെ അടിമകളെ, ധൃതിപ്പെടുക, കർമ്മങ്ങൾ രേഖപ്പെടുത്തുന്ന പേനകൾ അഴിച്ചിടപ്പെട്ടതാണ് -അവ എഴുതി ക്കൊണ്ടിരിക്കുന്നു- പതുക്കെയാക്കുന്ന ദിവസങ്ങൾ പ്രകാശിക്കുന്ന വയാണ് -നന്മചെയ്യാൻ പറ്റിയവയാണ്- ഹൃദയങ്ങളിൽ ശക്തിയു ണ്ട്. റമദാൻ മാസത്തിൽ അവശേഷിക്കുന്ന ദിവസങ്ങളും ഉണ്ട്.

എല്ലാം -റമദാൻ മാസം വിടപറയുന്നതിന്ന് മുമ്പായിരിക്കട്ടെ. രോഗങ്ങൾ ബാധിക്കുകയും, മരണം സംഭവിക്കുകയും, അന്ത്യദിനം അടുക്കുകയും, പ്രയാസങ്ങൾ വന്നുചേരുകയും ചെയ്യുന്നതിന്നു മുമ്പായിരിക്കട്ടെ.

അന്ത്യദിനത്തിൽ -സംസാര വൈഭവമുള്ള നാവുകൾക്ക് സം സാര ശേഷി നഷ്ടപ്പെടും, കാഴ്ചയുള്ള കണ്ണുകൾക്ക് കാഴ്ച നഷ്ട പ്പെടും, മറഞ്ഞു കിടക്കുന്ന ചീത്തകാര്യങ്ങൾ വെളിപ്പെടും. നാണ ക്കേടും കുറവും അധികരിക്കും. ഖബറുകളിലെ ഉറക്കം അന്ത്യദിനം വരേ നീണ്ടുപോകും.

ഈ പറഞ്ഞതിൽ ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ ഔദാര്യ വാനും രാജാവുമായവന്റെ വാക്കിലേക്ക് മടങ്ങിപ്പോവട്ടെ. "ശേഷം ഞാൻ നിങ്ങളോട് പറയുന്നതിനെ നിങ്ങൾ ഓർക്കും. എന്റെ കാര്യം ഞാൻ അല്ലാഹുവിൽ ഏൽപ്പിക്കുന്നു. നിശ്ചയം അല്ലാഹു അടിമ കളെ ശരിയാം വിധം കാണുന്നവനാണ്."

ബറക്കത്ത് നിറഞ്ഞ മാസത്തിന്റെ നഷ്ടത്താൽ വന്നു ചേരുന്ന ആപത്തിന്റെ പേരിൽ -അത് ക്ഷമിക്കുന്നതിന്റെ പേരിൽ നമുക്ക ല്ലാഹു പ്രതിഫലം നൽകട്ടെ.

നീതിമാനും രാജാവുമായ അല്ലാഹുവിന്റെ വചനം.

أَلَمْ يَأْنِ لِلَّذِينَ آمَنُوا أَن تَخْشَعَ قُلُوبُهُمْ لِذِكْرِ اللَّهِ وَمَا نَزَلَ
مِنَ الْحَقِّ وَلَا يَكُونُوا كَالَّذِينَ أُوتُوا الْكِتَابَ مِن قَبْلُ فَطَالَ عَلَيْهِمُ
الْأَمَدُ فَقَسَتْ قُلُوبُهُمْ ۖ وَكَثِيرٌ مِّنْهُمْ فَاسِقُونَ ﴿١٦﴾

(വിശ്വസിച്ചവർക്ക് അല്ലാഹുവിന്റെ സ്മരണയിലേക്കും അവതരിച്ചിട്ടുള്ള യഥാർത്ഥത്തിലേക്കും തങ്ങളുടെ ഹൃദയങ്ങൾ ഭക്തിയുള്ളവയാവാൻ സമയമായില്ലേ? മുമ്പു വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ അവർ ആകാതിരിക്കുവാനും -സമയമായില്ലേ?- എന്നിട്ട് അവരിൽ കാലം ദീർഘിച്ചു. അങ്ങനെ അവരുടെ ഹൃദയങ്ങൾ കടുത്തു പോയി. അവരിൽ അധികമാളുകളും തെമ്മാടിത്തം ചെയ്യുന്നവരുമാകുന്നു.) (ഹദീദ് 16)





# റമദാനിലെ അഞ്ചാമത്തെ വെള്ളിയാഴ്ച

സൃഷ്ടിയെ സൃഷ്ടിക്കുകയും -അതിന്റെ നാശത്തിന്നു ശേഷം- പുനർസൃഷ്ടി നടത്തുകയും ചെയ്യുന്ന അല്ലാഹുവിനാണ് സർവ്വസ്തുതിയും.

മുഹമ്മദ് നബിയിലും, അവിടത്തെ കുടുംബത്തിലും, അദ്ദേഹത്തിന് അടുത്തേക്ക് ഹിജ്റ പോയവരിലും അദ്ദേഹത്തെ സഹായിച്ചവരിലും അല്ലാഹു ഗുണം ചെയ്യട്ടെ.

ജനങ്ങളെ,

അല്ലാഹുവിനോട് ഭയഭക്തി പ്രകടിപ്പിച്ച് ജീവിക്കുവാൻ എന്നോടും നിങ്ങളോടും ഞാൻ ഉപദേശിക്കുന്നു.

നരയുടെ തീകൊണ്ട് കത്തിയെരിയുന്നവൻ -നരച്ചവൻ- എങ്ങിനെയാണ് സുഖജീവിതത്തിന്റെ വെള്ളം കൊണ്ട് ദാഹം തീർക്കുക? രോഗവും വാർദ്ധക്യവും അയൽവാസികളായ ഒരുത്തൻ എങ്ങിനെയാണ് ഭൗതിക ഭവനത്തിൽ ശാന്തതയനുഭവിക്കുക? അല്ലെങ്കിൽ എങ്ങിനെയാണ് ആത്മാക്കൾ അവയെ വേട്ടയാടുകയും ബന്ധിതരാക്കുകയും ചെയ്യുന്ന മരണത്തെ മറന്നു കളയുക? അന്ത്യം മരണമായ ഒരുവൻ എങ്ങിനെയാണ് സുഖജീവിതം ആസ്വദിക്കുക?

അറിയുക, ഭൗതിക ലോകത്ത് പ്രവേശിച്ചപ്പോൾ തന്നെ ആ പ്രവേശനം അതിനോടുള്ള വിടപറയലിനെ അറിയിച്ചിട്ടുണ്ട്. അതിനാൽ ദുനിയാവിൽ നിന്നുമുള്ള യാത്രയെ നിങ്ങൾ ഉറപ്പിക്കുക. ദുനിയാവിന്റെ വിഭവങ്ങളിൽ നിന്നും അവസരങ്ങൾ ഉപയോഗപ്പെടുത്തി -പരലോകത്തേക്കുള്ള- ഭക്ഷണം നിങ്ങൾ ശേഖരിക്കുക.

രുചികളെ മുറിച്ചു കളയുന്ന മരണത്തെ ഓർത്ത് ആക്ഷേപാർഹമായ പ്രവർത്തനത്തിൽ നിന്നും ശരീരങ്ങളെ നിങ്ങൾ അകറ്റി നിർത്തുക. ആത്മാക്കളെ സൂക്ഷിച്ചു വെച്ച ശരീരങ്ങളെ ആത്മാക്കളെ മടക്കിയെടുക്കുന്നതിന്നു മുമ്പ് പര്യവസാനം സ്തുത്യർഹമാകുന്ന കാര്യത്തിൽ ഉപയോഗിക്കുക.

നിങ്ങളുടെ ശരീരങ്ങൾ നിലനിൽക്കുന്ന ദിവസങ്ങളിൽ അവയെ നാശം വരുത്തുന്ന രോഗം ബാധിച്ചിരിക്കുന്നു. അവയുടെ മരണത്തിന്നു മുമ്പ് ബുദ്ധി ക്ഷയിപ്പിക്കുന്ന വാർദ്ധക്യം നിങ്ങളെ ബാധിച്ചിട്ടുണ്ട്. രോഗവും, വാർദ്ധക്യവും രക്ഷയുടെ സന്തോഷത്തെ പോക്കിക്കളയും. ഖേദത്തിന്റെ ആഴക്കടലിൽ യാത്രയാക്കും. അവ മനുഷ്യനെ അവന്റെ യാത്രയോട് -മരണത്തോട്- അടുപ്പിക്കും. തന്റെ ഭയത്തിലേക്ക് -മരണത്തിലേക്ക്- ചേർക്കും. അവ രണ്ടിൽ ഒന്നിൽ നിന്നു പോലും മനുഷ്യൻ രക്ഷപ്പെടില്ല. അവയിൽ നിന്നും എത്തിപ്പെടുന്ന ഒന്നിനേയും തിരിച്ചയക്കാൻ സാദ്ധ്യമല്ല.

അല്ലാഹുവിന്റെ അടിമകളെ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക, ഒരു ദിവസത്തെ നിങ്ങൾ അറിയുക, അതിൽ നിങ്ങൾ തിരിച്ചു സംസാരിക്കുകയില്ല. കള്ള പ്രസ്താവവന ചെയ്യാൻ സൗകര്യം നൽകപ്പെടുകയുമില്ല.

കണ്ണ് ഉയരുകയും അമ്പരക്കുകയും ചെയ്താൽ, ആത്മാവ് തൊണ്ടയിൽ കുടുങ്ങുകയും ശ്വാസം മുട്ടുകയും ചെയ്താൽ, അതിന്റെ ഭീകരതയാൽ നെറ്റിത്തടം വിയർക്കുകയും നനയുകയും ചെയ്താൽ, മരണമാകുന്ന സമുദ്രത്തിൽ ആത്മാവ് പ്രവേശിക്കുകയും മുങ്ങുകയും ചെയ്താൽ കുടുംബത്തിലും അയൽക്കാരിലും നഷ്ടത്താലുള്ള പിടയൽ സംഭവിച്ചാൽ ഇന്നാലിന്നവൻ നഷ്ടമായതിൽ ഉണ്ടായ നാശത്തിന്റെ മേൽ -ക്ഷമിച്ചതിന്റെ മേൽ- അല്ലാഹു നിങ്ങൾക്ക് പ്രതിഫലം നൽകട്ടെ എന്നു പറയപ്പെട്ടാൽ, നാടുകളിൽ നിന്നും നിർബന്ധിതനായി നീ യാത്ര പോയാൽ, നിന്റെ കൈകൾ ഒരുമിച്ചു കൂട്ടിയത് കഫൻ പുടവകളിൽ നീ എത്തിച്ചാൽ, സ്വാതന്ത്ര്യം നൽകപ്പെടാത്തവനായി വിപത്തുകളുടെ വാഹനത്തിൽ നീ കയറിയാൽ, യാത്രയാക്കുന്നവരുടെ ചുമലുകൾ ദുഃഖഭവനത്തി



ലേക്ക് -ഖബറിലേക്ക്- നിന്നെ മാറി മാറി കൊണ്ട് പോയാൽ മോചനമില്ലാത്ത ഒരു വീട്ടിൽ നീ ഇറങ്ങിക്കഴിഞ്ഞാൽ, നിന്റെ സ്ഥിതി എന്തായിരിക്കും!

ആ ഭവനത്തിൽ -ഖബറിൽ- ഇറങ്ങിയവന്ന് വിപത്തുകൾ പ്രതിരോധിക്കാൻ കൈകൾ ഇല്ല. അതിലെ ഏറ്റവും എളുപ്പമായ കാര്യം മുൻകർ നകീറിന്റെ ഭയപ്പെടുത്തലും, ശരീര സന്ധികളിൽ സംഭവിക്കുന്ന ദ്രവിക്കലും, നല്ല മുഖങ്ങളുടെ സൗന്ദര്യങ്ങൾ മാഞ്ഞു പോവലും, ഖബറിൽ നിന്നും അല്ലാഹുവിന്റെ അരികിലേക്ക് -മഹ്ശറയിലേക്ക്- പുറപ്പെടലും ആകുന്നു.

അന്ന് കുട്ടികളുടെ തലകൾ -ആ ദിവസത്തിന്റെ ഭീകരതകളാൽ- നരച്ചു പോകും. നഷ്ടത്തിൽ നിന്നും ലാഭം വ്യക്തമാകും. ത്രാസിന്റെ തട്ടിൽ ബോദ്ധ്യപ്പെടുത്തലിന്റെ പ്രകാശങ്ങളാൽ സംശയങ്ങളാകുന്ന ഇരുളുകൾ നീങ്ങിപ്പോകും. കണ്ണുകളുടെ അടയാളമായിരിക്കുന്നു ആ ദിനത്തിലെ സംസാരം. ആകാശം പൊട്ടിപ്പിളർന്ന് അത് കുഴമ്പ് പോലെയും പനിനീർ വർണ്ണം -ചുവപ്പ്- ഉള്ളതും ആയിത്തീർന്നാൽ, ജിന്ന് മനുഷ്യവർഗ്ഗങ്ങൾക്ക് സ്ഥലം പ്രയാസകരമാകും. നന്മക്ക് നന്മ പ്രതിഫലമായി ലഭിക്കും. ചീത്തക്ക് നിന്ദ്യഭവനത്തിൽ -നരകത്തിൽ- പ്രവേശിക്കലിലൂടെ പ്രതിഫലം ലഭിക്കും. ചെവികളെ കീറിക്കളയുമാറ് വിളി ഉയരും:

"ജിന്നിന്റെയും, മനുഷ്യന്റെയും കൂട്ടമേ ആകാശങ്ങളുടെയും ഭൂമിയുടെയും ഭാഗങ്ങളിൽ നിന്ന് കടന്നു പോകുവാൻ നിങ്ങൾക്ക് സാദ്ധ്യമാകുന്ന പക്ഷം നിങ്ങൾ കടന്നു പോകുവീൻ. ഒരു അധികാരശക്തി കൂടാതെ നിങ്ങൾ കടന്നു പോകയില്ല."

ഉപദേശം മനസ്സിലാക്കിയ മനുഷ്യന്ന് അല്ലാഹു അനുഗ്രഹം ചെയ്യട്ടെ. ഉണർച്ചയെ അവൻ ഉപയോഗിച്ചു. കാഠിന്യത്തെ ഉപേക്ഷിച്ചു. തെറ്റിനെ അകറ്റി നിർത്തി. ദോഷം ചെയ്തതിനാൽ കരഞ്ഞു. തന്റെ രക്ഷിതാവിനെ ഭയപ്പെട്ടു. ഈ മഹത്തായ മാസത്തെ നല്ല രീതിയിൽ യാത്രയയച്ചു. ഏറ്റവും നല്ല പ്രവർത്തനങ്ങളാൽ ഈ മാസത്തെ അവസാനിപ്പിച്ചു. പൊറുക്കലിനെ തേടിക്കൊണ്ട് അവന്റെ പാപങ്ങളെ പൊറുപ്പിച്ചു. പകലിന്റെ അറ്റങ്ങളിലും രാത്രിയുടെ ഭാഗങ്ങ

ളിലും തന്റെ നിർബന്ധകർമ്മങ്ങൾ നിർവഹിക്കുന്നതിൽ ധൃതി കാണിച്ചു. തന്റെ സുന്നത്ത് കർമ്മങ്ങൾ വീട്ടുന്നതിൽ വേഗത കൂട്ടി. കഴിഞ്ഞു പോയ മാസങ്ങളിൽ സംഭവിച്ച വീഴ്ച ശേഷിക്കുന്നതിൽ പരിശ്രമിച്ചു കൊണ്ട് അവൻ പരിഹരിച്ചു.

നിശ്ചയം തന്നിലേക്ക് ഈ മാസം വീണ്ടും വരുന്നത് വരെ കാലം തന്നെ താമസിപ്പിച്ചിടുമോ എന്ന് ഒരാളും അറിയുകയില്ല. ഇത് വിട്ടു വീഴ്ചയുടെയും പൊറുക്കലിന്റെയും മാസമാണ്. അനുഗ്രഹത്തിന്റെയും തൃപ്തിയുടെയും മാസമാണ്. ബറക്കത്തിന്റെയും ഗുണം ചെയ്യലിന്റെയും മാസമാണ്.

റമദാൻ മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. അനുഗ്രഹത്തിന്റെയും തൃപ്തിയുടെയും മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. പൊറുക്കലിന്റെയും, വിട്ടുവീഴ്ചയുടെയും മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. ഗുണം ചെയ്യലിന്റെയും ബറക്കത്തിന്റെയും മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. വിളക്കുകളുടെയും പ്രകാശത്തിന്റെയും മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. തറാവീഹിന്റെയും സന്തോഷങ്ങളുടെയും മാസമേ! നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ! താക്കോലുകളുടെയും നിധികളുടെയും മാസമേ നിന്നിൽ അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ!

നിന്നിൽ നന്മകളെ അല്ലാഹു ഇരട്ടിയാക്കി. ദോഷങ്ങളെ നിന്നിൽ പൊറുത്തു. അല്ലാഹു നിന്നിൽ ദോഷങ്ങളെ മായ്ച്ചു കളഞ്ഞു. ധാരാളം ആവശ്യങ്ങളെ നിന്നിൽ പൂർത്തീകരിച്ചു.

നിർഭയരിലും, വിജയികളിലും അല്ലാഹു നമ്മേ ഉൾപ്പെടുത്തട്ടെ.

ശക്തനും കഴിവുറ്റവനുമായവന്റെ വചനം:



إِنَّ فِي خَلْقِ السَّمَٰوَٰتِ وَالْأَرْضِ وَاخْتِلَٰفِ الَّيْلِ وَالنَّهَارِ لَآيَٰتٍ
لِّأُولِي الْأَلْبَٰبِ ﴿١٩٠﴾ الَّذِينَ يَذْكُرُونَ اللَّهَ قِيَٰمًا وَقُعُودًا وَعَلَىٰ
جُنُوبِهِمْ وَيَتَفَكَّرُونَ فِي خَلْقِ السَّمَٰوَٰتِ وَالْأَرْضِ رَبَّنَا
مَا خَلَقْتَ هَٰذَا بَٰطِلًا سُبْحَٰنَكَ فَقِنَا عَذَابَ النَّارِ ﴿١٩١﴾

(നിശ്ചയമായും ആകാശഭൂമികളുടെ സൃഷ്ടിപ്പിലും രാവും പകലും മാറിക്കൊണ്ടിരിക്കുന്നതിലും ബുദ്ധിയുള്ളവർക്കു ധാരാളം ദൃഷ്ടാന്തങ്ങളുണ്ട്. നിന്നും ഇരുന്നും കിടന്നും അല്ലാഹുവെ സ്മരിക്കുന്നവരും ആകാശഭൂമികളെ സൃഷ്ടിച്ചതിൽ ചിന്തിക്കുന്നവരും, ഞങ്ങളുടെ നാഥാ, നീ ഇതൊന്നും സൃഷ്ടിച്ചത് അർത്ഥശൂന്യമായിട്ടല്ല. നീ പരിശുദ്ധനാണ്. അത് കൊണ്ട് ഞങ്ങളെ നരകശിക്ഷയിൽ നിന്നും രക്ഷിക്കേണമേ, എന്നു പ്രാർത്ഥിക്കുന്നവരുമാണ്.) (ആലു ഇംറാൻ 190, 191)

